പ്രതിവാരപ്രഭാഷണം (The Sermon for the week)

# നാം ആരെ പ്രസാദിപ്പിക്കണം? നമ്മെത്തന്നെയോ, കൂട്ടുകാരനെയോ, ദൈവത്തെയോ?

(എം. ററി.)

എന്നാൽ ശക്തരായ നാം അശക്തരുടെ ബലഹീനതകളെ ചുമക്കുകയും നമ്മിൽ തന്നേ പ്രസാദിക്കാതിരിക്കയും വേണം. നമ്മിൽ ഓരോരുത്തൻ കൂട്ടുകാരനെ നന്മയ്ക്കായിട്ടു ആത്മികവർദ്ധനയ്ക്കുവേണ്ടി പ്രസാദിപ്പിക്കണം.... ക്രിസ്തുവും തന്നിൽത്തന്നേ പ്രസാദിച്ചില്ല. (റോമർ 15: 1-3)

നാമോരോരുത്തരും തന്നെത്താൻ പ്രസാദിപ്പിക്കാതെ നമ്മുടെ കൂട്ടുകാരനെ പ്രസാദിപ്പിക്കണം എന്നു് പൗലൂസ് അപ്പോസ്തോലൻ ഉൽബോധിപ്പിക്കുന്നു. നാം ആരോടെല്ലാം ഇടപെടുന്നുവോ അവരുടെയെല്ലാം പ്രയോജനത്തെ ലാക്കാക്കി പ്രവർത്തിക്കണം. നമ്മുടെ സ്വന്തം സുഖത്തിനും നന്മയ്ക്കും വേണ്ടി നാം പ്രവർത്തിക്കണമെന്നു് ആരും നമ്മെ ഉൽബോധിപ്പിക്കേണ്ട ആവശ്യമില്ല. അതു നമുക്കു സ്വാഭാവികമാണു്. എന്നാൽ മറ്റുള്ളവർക്കു സുഖവും സന്തോഷവും പ്രയോജനവും ഉളവാക്കത്തക്കവിധത്തിൽ പെരുമാറുക ആർക്കും സ്വാഭാവികമല്ല. പ്രത്യേക പരിശീലനവും ആത്മനിയന്ത്രണവും ആന്തരീയപരിവർത്തനവും കൊണ്ടു മാത്രമേ അതു സാധ്യമാകയുള്ളൂ. നിഷേധാത്മകമായ ഉൽബോധനങ്ങൾ പൊതുവേ അത്ര സഹായകമല്ല എന്നു പറയാറുണ്ടു്. എന്തെങ്കിലും തിന്മ ചെയ്യരുതു് എന്നു പറയുന്നതിനു പകരം അതിനു വിപരീതമായ നന്മ ചെയ്യണം എന്നു പറയുകയായിരിക്കും എപ്പോഴും നല്ലതു്. അപ്പോസ്തോലൻ നാം കൂട്ടുകാരനെ പ്രസാദിപ്പിക്കണം എന്നു മാത്രം പറഞ്ഞാൽ മതിയാകയില്ലായിരുന്നോ? എന്തുകൊണ്ടാണു് നാം നമ്മെത്തന്നെ പ്രസാദിപ്പിക്കരുതു് എന്ന നിഷേധാത്മകമായ ഉപദേശം ആദ്യമായി നൽകിയതു്? അതിനുള്ള കാരണം നമുക്കോരോരുത്തർക്കും നമ്മെത്തന്നെ പ്രസാദിപ്പിക്കുവാനുള്ള പ്രവണത വളരെ സാധാരണവും സ്വാഭാവികവും ആണെന്നുള്ളതാണു്. എല്ലായ്പ്പോഴും എല്ലാ കാര്യത്തിലും നമ്മേത്തന്നെ പ്രസാദിപ്പിക്കുവാനുള്ള പരീക്ഷ അത്ര ശക്തിമത്താണു്. അങ്ങനെ ചെയ്യാതിരിക്കാൻ നാം നമ്മെത്തന്നെ സദാ അനുസ്മരിപ്പിക്കേണ്ട ആവശ്യമുണ്ടു്.

മറ്റുള്ളവരെ പ്രസാദിപ്പിക്കുന്നകാര്യത്തിലും നാം വളരെ സൂക്ഷിക്കേണ്ടതായിട്ടുണ്ടു്. പൗലൂസ് അപ്പോസ്തോലൻ ഗലാത്യർ 1. 10-ൽ എന്തു പറയുന്നു എന്നു നോക്കുക. "ഇപ്പോൾ ഞാൻ മനുഷ്യരെയോ ദൈവത്തെയോ സന്തോഷിപ്പിക്കുന്നതു്? അല്ല, ഞാൻ മനുഷ്യരെ പ്രസാദിപ്പിപ്പാൻ നോക്കുന്നുവോ? ഇന്നും ഞാൻ മനുഷ്യരെ പ്രസാദിപ്പിക്കുന്നു എങ്കിൽ ക്രിസ്തുവിന്റെ ദാസനായിരിക്കയില്ല." മറ്റുള്ളവരെ പ്രസാദിപ്പിക്കുക എന്നുള്ളതു നമ്മുടെ ലക്ഷ്യമായി വച്ചാൽ അതു് അപകടകരമാണു്. എപ്പോഴും മറ്റുള്ളവരെ പ്രസാദിപ്പിക്കുവാൻ ശ്രമിക്കുന്ന ആൾ യഥാർത്ഥത്തിൽ തന്നെത്താൻ പ്രസാദിപ്പിക്കുവാനായിരിക്കും ആഗ്രഹിക്കുന്നതു്. നമ്മുടെ സുഖത്തെയും സന്തോഷത്തേയും ലാക്കാക്കി മറ്റുള്ളവരെ പ്രസാദിപ്പിക്കുന്ന ഒരു രീതിയുണ്ടു്. അതല്ല അപ്പോസ്തോലൻ ഉദ്ദേശിക്കുന്നതു്. മറ്റുള്ളവരെ പ്രസാദിപ്പിക്കുന്നതിന്റെ അപകടകരമായ വശങ്ങളെ വിട്ടൊഴിഞ്ഞു നിൽക്കുവാൻ എങ്ങനെ കഴിയും എന്നു് റോമർ 15: 12-ൽ അപ്പോസ്തോലൻ വ്യക്തമാക്കുന്നുണ്ടു്. "കൂട്ടുകാരനെ നന്മയ്ക്കായിട്ടു് ആത്മികവർദ്ധനയ്ക്കുവേണ്ടി പ്രസാദിപ്പിക്കണം." മറ്റുള്ളവർക്കു ഇഷ്ടമുള്ള കാര്യങ്ങൾ മാത്രം ചെയ്തു് അവരെ പ്രസാദിപ്പിക്കുവാനല്ല നാം ശ്രമിക്കേണ്ടതു്. അവരുടെ യഥാർത്ഥ നന്മയ്ക്കുതകുന്ന കാര്യങ്ങൾ നാം ചെയ്യണം. അതു ചിലപ്പോൾ അവർ സ്വാഗതം ചെയ്തില്ലെന്നുവരാം. എങ്കിലും താൽക്കാലിക സന്തോഷത്തിനും കാര്യസാദ്ധ്യത്തിനും വേണ്ടി മാത്രം പ്രവർത്തിക്കാതെ ഭാവിനന്മയേയും ആത്മീയതാല്പര്യങ്ങളേയും മുൻനിറുത്തി നാം പ്രവർത്തിക്കണം.

"Do not do anything for which your friend will not thank you in heaven" (നിങ്ങളുടെ സ്നേഹിതൻ സ്വർഗ്ഗത്തിൽവച്ചു നിങ്ങൾക്കു നന്ദി പറയുവാൻ ഇടയാകാത്ത യാതൊന്നും അയാൾക്കുവേണ്ടി ചെയ്യരുതു്) എന്നു ഒരു മഹാൻ ഉപദേശിച്ചതായി കേട്ടിട്ടുണ്ടു്. "നന്മയ്ക്കായിട്ടും, ആത്മീയവർദ്ധനയ്ക്കുവേണ്ടിയും" നാം മറ്റുള്ളവരെ പ്രസാദിപ്പിക്കാൻ ശ്രദ്ധിക്കുന്നപക്ഷം യാതൊരപകടവുമില്ല.

"ക്രിസ്തുവും തന്നത്താൻ പ്രസാദിപ്പിച്ചില്ല" എന്നുള്ള ചിന്തയിലേക്കു് അപ്പോസ്തോലൻ അവസാനമായി നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. മറ്റു കാ

---

പത്താണു് അവർ നാട്ടിൽ വിതയ്ക്കുന്നതു്. വേണ്ടതിനും വേണ്ടാത്തതിനും, പ്രക്ഷോഭണം തുടങ്ങാൻ കാത്തുനിൽക്കുന്ന അപക്വമതികളായ യുവവിദ്യാർത്ഥികളെ അപഥസഞ്ചാരം ചെയ്യുവാൻ പ്രേരിപ്പിക്കുന്ന ഒരു നിരുത്തരവാദിത്വം ഈ പൊതുപണിമുടക്കുഭീഷണിയിൽ അന്തർഭവിച്ചിട്ടുണ്ടെന്നു് അദ്ധ്യാപകന്മാർ ചിന്തിക്കുന്നുണ്ടായിരിക്കുമോ? ഒന്നും രണ്ടും മൂന്നും കുഞ്ഞുങ്ങളുടെ മാതൃപിതൃസ്ഥാനം സ്വീകരിച്ച ശേഷം, ക്രൂർക്കം വലിക്കുന്നു, നേരത്തെ വീട്ടിൽ വരുന്നില്ല, സിനിമായ്ക്കു കൊണ്ടുപോകുന്നില്ല, എന്നെല്ലാമുള്ള ബാലിശ കാരണങ്ങളാൽ വിവാഹമോചനത്തിനു ഒരുമ്പെടുന്ന പാശ്ചാത്യ ദമ്പതിമാർ, ഒന്നല്ല രണ്ടു രക്ഷാകർത്താക്കളുടെ സഹകരിച്ചുള്ള സംരക്ഷണയുടെ സുരക്ഷിതത്വബോധം ലഭിക്കേണ്ട കുഞ്ഞുങ്ങൾക്കു വരുത്തിവെയ്ക്കുന്ന ആപത്തിനെപ്പററി ആലോചിക്കാറില്ല. ഏകദേശം അതുപോലെയാണു് ഈ അദ്ധ്യാപക പണിമുടക്കു്. അദ്ധ്യാപകന്മാരുടെ ഇടയിൽ ഇങ്ങനെയൊരു പ്രവണതയുള്ളതു് നിഷ്കാസനം ചെയ്യാൻ ഗവർമ്മെൻറു വേണ്ടതു പ്രവർത്തിക്കണം. സർ. സി. പി. യുടെ കാലം മുതൽ ശിക്ഷണരാഹിത്യം പരിശീലിച്ച അന്നത്തെ പല വിദ്യാർത്ഥികളും ഇന്നത്തെ അദ്ധ്യാപകസംഘത്തിൽ കടന്നുകൂടിയിട്ടുണ്ടു്. ഏററവും ശാന്തവും ഉത്തമവുമായ അന്തരീക്ഷം സൃഷ്ടിക്കാൻ ബാദ്ധ്യസ്ഥരായ അദ്ധ്യാപകവൃന്ദം ഇങ്ങനെ അപഥസഞ്ചാരം ചെയ്യുവാനിടയാകുന്നതു് ആപൽക്കരമാണു്; ഒരു ദേശീയദ്രോഹമാണു്. ഈ വിപത്തിനെ നിവാരണം ചെയ്യുന്ന കാര്യത്തിൽ ഗവർമ്മെൻറു ഉത്തരവാദിത്വപൂർവം പ്രവർത്തിച്ചു കാണുവാൻ ആഗ്രഹിക്കുന്നു.

ര്യങ്ങളിലെന്നപോലെ ഈ കാര്യത്തിലും ക്രിസ്തുവാണ് നമ്മുടെ മാതൃക. നിസ്വാർത്ഥതയുടെ അവതാരമാണ് നമ്മുടെ കർത്താവ്. മററുള്ളവരുടെ നന്മക്കും ആത്മീകവർദ്ധനവിനുമായി സ്വയം ബലി കഴിച്ചവനാണ് താൻ. തൻെറ വിജയരഹസ്യം എന്തായിരുന്നു? തന്നെത്താൻ പ്രസാദിപ്പിക്കുക എന്ന സർവസാധാരണമായ പരീക്ഷയിൽ അകപ്പെടാതെ മററുള്ളവരുടെ നന്മയെ സദാ മുൻനിറുത്തി പ്രവർത്തിക്കുവാൻ കർത്താവിനെ സഹായിച്ച കാര്യം എന്തായിരുന്നു?

“പിതാവു ചെയ്യുകാണുന്നതല്ലാതെ പുത്രനു സ്വതേ ഒന്നും ചെയ്യാൻ കഴികയില്ല, അവൻ ചെയ്യുന്നതെല്ലാം പുത്രനും അവ്വണ്ണംതന്നെ ചെയ്യുന്നു.” (യോഹ. 4: 19) “ഞാൻ എൻെറ ഇഷ്ടമല്ല, എന്നെ അയച്ചവൻെറ ഇഷ്ടമത്രേ ചെയ്യുവാൻ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങിവന്നിരിക്കുന്നതു്.” (യോഹ. 6: 38) നമ്മുടെ കർത്താവിനു മാർഗ്ഗദർശിത്വം നൽകിയിരുന്നപ്രമാണം എന്തായിരുന്നു എന്നു വ്യക്തമാണ്. നാം നമ്മെത്തന്നെ പ്രസാദിപ്പിക്കാതിരിക്കണമെങ്കിൽ, മററുള്ളവരുടെ നന്മയേയും ആത്മീകവർദ്ധനയേയും ലാക്കാക്കി പ്രവർത്തിക്കാൻ നമുക്കു കഴിയണമെങ്കിൽ, സർവോപരി നാം ദൈവത്തെ പ്രസാദിപ്പിക്കുവാൻ ദത്തശ്രദ്ധരായിരിക്കണം.

നമ്മുടെ രഹസ്യജീവിതത്തിലെന്നപോലെ സമുദായികജീവിതത്തിലും നമ്മുടെ ലക്ഷ്യമായിരിക്കേണ്ടതു് ഈ പ്രമാണമാണ്. കുടുംബജീവിതത്തിലും അങ്ങനെതന്നെ ആയിരിക്കണം. ഭാര്യ ഭർത്താവിനേയൊ, ഭർത്താവു ഭാര്യയേയൊ പ്രസാദിപ്പിക്കണമെന്നുള്ളതായിരിക്കരുതു് ഒരു ക്രിസ്തീയകുടുംബത്തിലെ ഭാര്യാഭർത്താക്കന്മാരുടെ ഉദ്ദേശം. ഇരുവരും ആളാംപ്രതിയായും ഏകോപിച്ചും ദൈവത്തെപ്രസാദിപ്പിക്കുവാൻ ശ്രമിക്കണം. അപ്പോൾ അന്യോന്യം പ്രസാദിപ്പിക്കുവാനും കഴിയും. നമ്മുടെ സഭാജീവിതത്തിലും ക്രിസ്തുവാകുന്ന നാഥനെ മററാരെയുംകാൾ അധികമായി പ്രസാദിപ്പിക്കുവാൻ നാം ശ്രദ്ധിച്ചാൽ എല്ലാകാര്യങ്ങളും ശരിയായി പുരോഗമിക്കും.

(5-ാംപേജ് തുടർച്ച)

ഴിഞ്ഞില്ല, നേരമ്പോക്കു വരുന്നേയുള്ളു. ഭക്ഷണത്തിനും താമസസൌകര്യത്തിനുമായി ബൈബിൾ നൽകിയവരു

# കൽക്കട്ടായിലെ കൗതുകവിൽപ്പന

(ഫാദർ സി. വി. ജോൺ കൽക്കട്ടാ.)

കൽക്കട്ടാ ഓർത്തഡോക്സ് പള്ളിക്കു സ്ഥലം വാങ്ങാനുള്ള ഒരു പ്രധാന ധനശേഖരണമാർഗ്ഗം ഡിസമ്പർ 10—ാംനു നടത്തപ്പെടുന്ന കൗതുകവില്പനയാണ്. നാട്ടിൽനിന്നയയ്ക്കുന്ന വിവിധസാധനങ്ങൾ സ്വീകരിപ്പാൻ ഞങ്ങൾ ആശയോടെ കാത്തിരിക്കുന്നു. പല ഇടവകകളും സാധനങ്ങൾഅയച്ചുതരാൻ പരിശ്രമിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. ഞങ്ങൾ ഒരിടവകയിൽനിന്നും വളരെ വിലപിടിപ്പുള്ള സാധനങ്ങൾ ആഗ്രഹിക്കുന്നില്ല. അമ്പതോ നൂറോ അതിലധികമോ രൂപ വിലപിടിപ്പുള്ള സാധനങ്ങൾ അയച്ചുതരാൻ കഴിവുള്ള ഇടവകകളുണ്ടു്. അവർ അപ്രകാരം ചെയ്യുമെന്നു വിശ്വസിക്കുന്നു. എന്നാൽ സാധാരണ ഇടവകകൾക്കു് അതു വലിയ ഭാരമാണ്. നാട്ടിലെ പ്രയാസങ്ങൾ ഞങ്ങൾക്കറിയാവുന്നതാണ്. അധികംപേരും ഞെരുക്കക്കാരാണ്. എന്നിരുന്നാലും പത്തിരുപതു രൂപയുടെ സാധനങ്ങൾ അയയ്ക്കാൻ കഴിവില്ലാത്ത ഇടവകകൾ ഉണ്ടായിരിക്കയില്ലല്ലൊ. ഒരിടവകയിലെ അഞ്ചാറു വ്യക്തികൾ വിചാരിച്ചാൽഅതു നിഷ്പ്രയാസം സാധിക്കാവുന്നതാണ്. നൂറിടവകകൾ അപ്രകാരംചെയ്യുമെങ്കിൽ ഞങ്ങൾക്കു് ഏകദേശം രണ്ടായിരം രൂപയുടെ സാധനങ്ങൾ ലഭിക്കുന്നതാണ്. അതു വിററഴിച്ചാൽ 500 രൂപ കൂടെ കിട്ടിയെന്നു വരും. അതു് ഒരു സെൻറു സ്ഥലത്തിനായി. സ്വന്ത വീട്ടിൽനിന്നു് എന്തു കിട്ടിയാലും അതിൻെറ മാററു് ഒന്നു വേറെ ആണല്ലൊ. കൊടുക്കുന്നതിൻെറ ഏററത്തിലല്ല, പിന്നെയോ സ്നേഹത്തിൻെറയും സഹകരണത്തിൻെറയും പ്രകാശനത്തിലത്രെ ശക്തിയും പുരോഗതിയും ജനിച്ചു വളരുന്നതു്. ഇടവകകളിൽനിന്നു് എത്ര ചെറിയ പാഴ്സലുകൾ അയച്ചാലും, അതിനു സൗകര്യമില്ലാത്തവർ എത്ര ചെറിയ തുക അയച്ചുതന്നാലും നാട്ടിൽനിന്നു ലഭിക്കുന്നതാകകൊണ്ടു ഞങ്ങൾക്കു് അതു് ആയിരമോ പതിനായിരമോ രൂപ കിട്ടുന്നതിലും സന്തോഷമായിരിക്കും. ദൈവനാമത്തിൽ ചെയ്യുന്ന യാതൊന്നും വ്യർത്ഥമായിപ്പോകയില്ല. സഹായത്തിൻെറ കൈ നീട്ടുന്നതാണു യഥാർത്ഥ സമ്പാദ്യം. ഈ സന്ദർഭത്തിൽ സകല ഇടവകക്കാരും പ്രാപ്തിപോലെ വിവിധസാധനങ്ങൾ അയച്ചുതന്നു കൗതുകവില്പനയെ വിജയിപ്പിക്കണമെന്നു ഒന്നുകൂടെ അഭ്യർത്ഥിച്ചുകൊള്ളുന്നു.

---

ണ്ടു്. ക്ഷൌരക്കൂലിയായിപ്പോലും ബൈബിൾ കൊടുത്തിട്ടുണ്ടത്രെ.

ഇവരുടെ മുദ്രാവാക്യം ബൈബിളിൻെറ തത്വം പ്രചരിപ്പിക്കുക എന്നതാണ്. ഇതിനാണ് അവർ പുസ്തകത്തിൻേറതിനെക്കാൾ വില കല്പിച്ചിട്ടുള്ളതു്. ബൈബിൾ വാങ്ങാൻ കഴിവില്ലാത്തവർക്കു സംഭാവനയായിപ്പോലും അതു നൽകിവരാറുണ്ടു്.

ബൈബിൾ 770 ഔദ്യോഗികഭാഷകളിലേക്കു് ഇതുവരെ തർജ്ജമചെയ്യപ്പെട്ടിട്ടുണ്ടെന്നു കണക്കാക്കിയിരിക്കുന്നു. കൂടാതെ മററു പ്രചാരം കുറഞ്ഞ നിരവധിനാടൻഭാഷകളിലേക്കും തർജ്ജമ ചെയ്യപ്പെട്ടതായി പറയപ്പെടുന്നു.

എന്തായാലും ഒരു മഹാത്ഭുതമാണ് ബൈബിൾഎന്നു പറയാതിരിക്കുവാൻ വയ്യാ. (മാതൃഭൂമി)

# വേദവായനക്കുറിപ്പുകൾ

## വി. അപ്പോസ്തലപ്രവൃത്തികൾ

തിങ്കൾ 15: 12–21.

കർത്താവായ യേശുമിശിഹായിലുള്ള വിശ്വാസംമൂലം ജാതികൾക്കും രക്ഷ പ്രാപിയ്ക്കുവാൻ കഴിയും എന്നുള്ളതു് അന്നത്തെ യഹൂദ ക്രിസ്ത്യാനികൾക്കു് വിശ്വസിക്കുവാൻ പ്രയാസമായിരുന്നു. വേദപുസ്തകത്തെ ആധാരമാക്കി അവർ വിശ്വസിച്ചിരുന്നതു് ഇസ്രായേല്യർക്കു് മാത്രമേ രക്ഷയുള്ളു എന്നും, ഒരു പുറജാതിക്കാരനു് രക്ഷ കിട്ടണമെങ്കിൽ അവൻ യഹൂദമതത്തിലേക്കു പ്രവേശിക്കുകയും ക്രിസ്തുവിൽ വിശ്വസിക്കുകയും ചെയ്യണമെന്നുമായിരുന്നു.

മാമ്മോദീസാ മൂലവും സഭാംഗത്വം മൂലവും നാം ഉദ്ദേശിക്കുന്ന രീതിയിലുള്ള ഔപചാരിക വിശ്വാസം മൂലവും മാത്രമേ രക്ഷയുള്ളു എന്നു് നാമും വേദപുസ്തകത്തെ അടിസ്ഥാനമാക്കി വിശ്വസിക്കുന്നു. കാൽവറിയിലെ കുരിശിൽ ചൊരിയപ്പെട്ട രക്തത്തിന്റേയും കബറുടച്ചുയർത്തെഴുന്നേററ ക്രിസ്തുവിന്റെ നിത്യജീവന്റെയും ഫല വ്യാപ്തിക്കു് ക്രൈസ്തവരായ നാം കുറിക്കുന്ന അതിർത്തികൾ പുനഃപരിശോധന ചെയ്യുവാൻ ക്രിസ്തു നമ്മെ വിളിക്കുന്നുണ്ടോ?

ചൊവ്വാ 15: 22–29

സഭ അതിന്റെ പ്രധാന തീരുമാനങ്ങളിലെത്തിച്ചേർന്നതു് ഏക സഭാധിപന്റെ നിശ്ചയം മൂലമല്ല. അപ്പോസ്തലന്മാരെല്ലാവരുടേയും തീരുമാന പ്രകാരമല്ല, പരിശുദ്ധാത്മാവിന്റെ നിവാസസ്ഥാനമായ സഭമുഴുവൻ ഒരുമിച്ചുകൂടിയായിരുന്നു വെന്നു് 22–ാം വാക്യംകൊണ്ടു കാണുന്നു. ഓർത്തഡോക്സ് സഭകളും റോമൻ കത്തോലിക്കാ സഭയും തമ്മിലുള്ള ഒരു പ്രധാന അന്തരമാണിതു്. കർദ്ദിനാളന്മാരുടെ ഉപദേശപ്രകാരം സഭാധിപനായ മാർപ്പാപ്പാ ചെയ്യുന്ന തീരുമാനം പരിശുദ്ധാത്മ തീരുമാനമായി, പ്രമാദാതീതമായി അവർ കരുതുന്നു.

---

കോട്ടയത്തും പരിസരങ്ങളിലുമുള്ള ഇടവകകൾ കൗതുകവില്പനയ്ക്കുള്ള സാധനങ്ങൾ ശ്രീ. സി. യു. മാത്യു (എം. ഡി. സിമ്മനാരി, കോട്ടയം) വിനെ നവമ്പർ 14—ാംനു-യ്ക്കുമുമ്പു് ഏല്പിക്കേണ്ടതാണു്. നേരിട്ടയയ്ക്കുന്നവർ 20–ാം തീയതിക്കു മുമ്പു് അയച്ചിരിക്കണം.

---

നമുക്കാകട്ടെ ഈവക കാര്യങ്ങളിൽ അവസാനതീരുമാനം ചെയ്യുന്നതു സഭയിലെ മേലദ്ധ്യക്ഷന്മാരും കശ്ശീശ്ശന്മാരും അത്മായക്കാരും ഒരുമിച്ചു ചേർന്നു് ഐകരൂപ്യമുള്ള ഒരു നിശ്ചയത്തിലെത്തുമ്പോഴാകുന്നു.

ജാതികളുടെയിടയിൽ സർവ്വ സാധാരണയായിട്ടുണ്ടായിരുന്ന നാലു കാര്യങ്ങളായിരുന്നു, വിഗ്രഹാരാധന, രക്തഭക്ഷണം, കഴുത്തറുക്കാതെ രക്തത്തോടു കൂടെ പക്ഷികളെയും മററും കൊന്നു ഭക്ഷിക്കുക, വ്യഭിചാരം എന്നിവ. ക്രിസ്തുവിൽ കൂടെ ദൈവവുമായുള്ള യഥാർത്ഥ ബന്ധമുണ്ടായിക്കഴിയുമ്പോൾ, പല ബാഹ്യ നിയന്ത്രണങ്ങളും ആചാര സംഗതികളും അധികപ്പററായിക്കാണുവാൻ നമുക്കും കഴിയും.

ബുധൻ 15: 30–34

"യൂദയും ശീലാസും പ്രവാചകന്മാർ ആയിരുന്നു...." പരിശുദ്ധാത്മ നൽവരങ്ങളിലൊന്നാണു് പ്രചവന വരം. സഭയ്ക്കു് വെളിയിലുള്ളവരോടു് പരിശുദ്ധാത്മാവു് സംസാരിക്കുന്നതു് സുവിശേഷകന്മാരിൽക്കൂടെയാണു്. വിശ്വസിച്ചു സഭയ്ക്കുള്ളിൽ ചേർന്നവരോടു് പരിശുദ്ധാത്മാവു് സംസാരിക്കുന്നതു് പ്രവാചകന്മാരിൽ കൂടെയും. അങ്ങിനെ സുവിശേഷകൻ എന്നും പ്രവാചകൻ എന്നും ഉള്ള സ്ഥാനങ്ങൾ ആദിമ സഭയിലുണ്ടായിരുന്നു. (എഫേ: 4: 11)

സഭയ്ക്കു് വളർച്ചയുണ്ടാകണമെങ്കിൽ പരിശുദ്ധാത്മ നൽവരമുള്ള പ്രവാചകന്മാർ സഭയിലുണ്ടായി ക്രിസ്തുവിലുള്ള ജീവിതത്തെപ്പററി പഠിപ്പിച്ചെങ്കിലേ സാധിക്കയുള്ളു. നമ്മുടെ സഭ നഷ്ടപ്പെടുത്തിയിട്ടുള്ള ചുരുക്കം ചില പുരാതനകാര്യങ്ങളിലൊന്നു് ഈ പഠിപ്പിക്കുവാനുള്ള ചുമതലയത്രേ. സഭയ്ക്കുള്ളിൽ വിശ്വാസപഠനവും, ജീവിതവും സഭയ്ക്കുവെളിയിൽ സുവിശേഷ പ്രഖ്യാപനവും സേവനവും; ഇവ രണ്ടുമാണു് സഭയുടെ ജീവലക്ഷണങ്ങൾ.

വ്യാഴം 15: 35–40

സുവിശേഷ പ്രഖ്യാപനം പോലെ തന്നെ പ്രധാനമായുള്ള ഒരു സംഗതിയാണു്, സുവിശേഷം കേട്ടു വിശ്വാസത്തിലേക്കു് തിരിഞ്ഞിട്ടുള്ളവരെ വീണ്ടും സന്ദർശിച്ചു് ഉറപ്പിക്കുക എന്നതു്. സുവിശേഷപ്രഖ്യാപനം ക്രിസ്തീയ ജീവിതത്തിന്റെ പ്രാരംഭം മാത്രമാണു്. നമ്മുടെ സ്ളീബാദാസസമൂഹം പോലെയുള്ള സംഘടനകൾക്കു് ഇപ്പോഴത്തേതിൽ കൂടുതൽ പ്രവർത്തിക്കുവാൻ സാധിക്കാത്തതിന്റെ പ്രധാന കാരണം, പുതുക്രിസ്ത്യാനികളെ വേണ്ടവിധത്തിൽ വിശ്വാസത്തിലുറപ്പിക്കുന്നതിനുള്ള ചുമതല അതാതിടങ്ങളിലുള്ള ഇടവകക്കാർ നിർവ്വഹിക്കാത്തതുതന്നെയാണു്.

വാശിയും വഴക്കും ശ്ളീഹന്മാരെപ്പോലും ബാധിക്കുന്ന സംഗതികളാണു്. പക്ഷേ അതു കൊണ്ടവർ പുതിയ സഭ സ്ഥാപിക്കുകയോ കോടതി കയറുകയോ ചെയ്യുവാനല്ല ഉദ്യുക്തരായതു്. പ്രത്യുത വിവിധ സ്ഥലങ്ങളിലേക്കു് തങ്ങളുടെ വേലയെ വ്യാപിപ്പിക്കുകയാണു് ചെയ്തതെന്നു് മാത്രം.

വെള്ളി 16: 1–5

സഭയിലെ പല ബാഹ്യാചാരാനുഷ്ഠാനങ്ങൾക്കും പലപ്പോഴും വലിയ അർത്ഥമൊന്നുമില്ലായിരിയ്ക്കുമെങ്കിലും അവയെ പരസ്യമായി നിരാകരിക്കുന്നതു മൂലം പൊതുജനങ്ങളുടെയിടയിലേക്കുള്ള പ്രവേശനം സാദ്ധ്യമല്ലാതെ വരാം. ഈ തത്വമാണു് നമ്മുടെ ആചാര്യന്മാരുടെ വേഷഭൂഷാദികൾ നമ്മുടെ നാട്ടിനു് യോജിച്ചതോ അതിഗഹനമായ, അർത്ഥമുള്ളതോ അല്ലെങ്കിലും നാം തുടർന്നു കൊണ്ടു പോകുന്നതിന്റെ പ്രധാന കാരണം. എന്നാൽ അങ്ങനെയൊരു ആചാരാനുഷ്ഠാനത്തിനു് നാം വിധേയരാകുന്നതു് ക്രിസ്തുവിന്റെ സുവിശേഷം സഭയിലുള്ളവർക്കും സഭേതരർക്കും അറിയുന്നതിനു് വിഘാതമായി തീരുമ്പോഴാണു് അവയെ നാം പുനഃപരിശോധന ചെയ്യേണ്ടതാവശ്യമായി വരുന്നതു്. തിമോഥെയോസിന്റെ പരിച്ഛേദന യഹൂദന്മാരുടെയിടയിൽ അദ്ദേഹത്തിനു് പ്രവേശനം ലഭിക്കുവാൻ അതു സഹായകമായിത്തീർന്നതുകൊണ്ടു മാത്രമാണു് നീതികരിക്കാവുന്നതു്.

ശനി 16: 6–10

പരിശുദ്ധാത്മാവിനു് കീഴടങ്ങി ജീവിക്കുന്ന സഭാപ്രവർത്തകർക്കു് തന്റെ നടത്തിപ്പു് എല്ലായ്പ്പോഴും ഉണ്ടാകുന്നതായി അനുഭവസിദ്ധമാണു്. പല പ്രയാസങ്ങളിലേക്കും പീഡനങ്ങളിലേക്കുമാണു്. വി: പൌലൂസിനെ റൂഹാദ്കുദിശാ നടത്തിയതെങ്കിലും, അവയിലോരോന്നും കഷ്ടതയിൽക്കൂടെ ക്രിസ്തുവിന്റെ സഭ സ്ഥാപിക്കപ്പെടുന്നതിനു് കാരണമായിത്തീർന്നു.

ഇന്നും നമ്മുടെ നാട്ടിലും പശ്ചിമ

# ഒരു തിരിഞ്ഞുനോട്ടം.

## I

(എം. സി. കുറിയാക്കോസു റമ്പാൻ ബി. എ.)

"യഹോവയ്ക്കു സ്തോത്രം ചെയ്‌വിൻ.
അവൻ നല്ലവനല്ലോ.
അവന്റെ ദയ എന്നന്നേക്കുമുള്ളതു്"
സങ്കീർത്തനം 136.1

പലരും അവരവരുടെ ജീവിതത്തിന്റെ ഓരോ ഘട്ടത്തിൽ അതുവരെ കഴിഞ്ഞ കാലഘട്ടത്തെക്കുറിച്ചു പിറകോട്ടു തിരിഞ്ഞു ചിന്തിക്കാറുണ്ടല്ലോ.

ഒരുവൻ ആണ്ടുതോറും അവന്റെ പിറന്നാൾ ദിവസത്തിൽ അപ്രകാരം ചിന്തിച്ചു് അനുഭവിച്ച കൃപകൾക്കായി ദൈവത്തെ സ്തുതിക്കയും ഭാവിജീവിതത്തിൽ ദിവ്യനടത്തിപ്പിനായി സ്വയം സമർപ്പിക്കുകയും ചെയ്യുന്നു. വേറൊരുവൻ അവന്റെ ഉദ്യോഗലബ്ധിയുടെയോ വ്യവസായാരംഭത്തിന്റെയോ തീയതിയെ ആണ്ടുതോറും അപ്രകാരം ഓർക്കുന്നുണ്ടായിരിക്കാം. വീട്ടിലിരുന്നു മാത്രമല്ല ദേവാലയത്തിലേക്കു ചെന്നു കുർബാനചൊല്ലിക്കയും വഴിപാടുകൾ അർപ്പിക്കുകയും ചെയ്യുന്നവരും ഇല്ലാതില്ല. "യഹോവയ്ക്കു സ്തോത്രംചെയ്‌വിൻ. അവൻ നല്ലവനല്ലോ. അവന്റെ ദയ എന്നേക്കുമുള്ളതു്."

ഈ മൊഴി അപ്പടി ആദ്യം പാടിയതു ദാവീദായിരുന്നെങ്കിലും പ്രസ്തുത ആശയത്തോടുകൂടിയ സ്തോത്രാർപ്പണം മനുഷ്യകുലത്തോളംതന്നെ പഴക്കമുള്ളതല്ലയോ?

കനാൻ ദേശാവകാശികളായ ഇസ്രായേൽ ജനത്തെ മിസ്രയിമിലെ അടിമയിൽനിന്നു വീണ്ടെടുത്തു യോർദ്ദാൻ വരെ നയിച്ച മോശ അവിടെ വച്ചു പിറകോട്ടു തിരിഞ്ഞു പൂർവദിവസങ്ങളേയും ദൈവനടത്തിപ്പിനേയും ഓർത്തുനോക്കി. അദ്ദേഹം ജനത്തോടു പറഞ്ഞതെന്തെന്നാൽ "യഹോവ ഇസ്രായേലിനെ ചുററി പരിപാലിച്ചു. കൺമണി പോലെ അവനെ സൂക്ഷിച്ചു. കഴുകൻ കൂടനക്കി കുഞ്ഞുങ്ങൾക്കു മീതെ പറക്കുന്നതുപോലെ താൻ ചിറകുവിരിച്ചു് അവനെ എടുത്തു തന്റെ ചിറകിന്മേൽ അവനെ വഹിച്ചു. പുരാതനനായ ദൈവം നമ്മുടെ സങ്കേതം; കീഴെ ശാശ്വത ഭുജങ്ങൾ ഉണ്ടു്." അദ്ദേഹത്തിന്റെ ആ തിരിഞ്ഞുനോട്ടം കൃതജ്ഞതാ സമ്പൂർണ്ണമായിരുന്നു. "യഹോവയ്ക്കു സ്തോത്രം ചെയ്‌വിൻ. അവൻ നല്ലവനല്ലോ. അവന്റെ ദയ എന്നേക്കുമുള്ളതു്".

ശമുവേലും ഒരിക്കൽ പിറകോട്ടു നോക്കിജനത്തോടു പറഞ്ഞു. "യഹോവ നിങ്ങൾക്കു് എത്ര വലിയ കാര്യങ്ങൾ ചെയ്തിരിക്കുന്നുവെന്നു് ഓർത്തുകൊള്ളുവിൻ. അവനെ ഭയപ്പെട്ടു പൂർണ്ണഹൃദയത്തോടും പരമാർത്ഥതയോടും കൂടെ സേവിക്കുകമാത്രം ചെയ്‌വിൻ. "യഹോവയ്ക്കു സ്തോത്രംചെയ്‌വിൻ. അവൻ നല്ലവനല്ലോ. അവന്റെ ദയ എന്നേക്കുമുള്ളതു്":

ഞാൻ കശീശാപ്പട്ടമേററിട്ടു് ഈ മാസത്തിൽ 25 വർഷങ്ങൾ തികയുകയാണു്: ഈ വർഷാരംഭം മുതൽ ആ ചിന്ത എന്നിൽ ഉണ്ടു്. ഞാനും പിറകോട്ടു നോക്കുമ്പോൾ യഹോവ എനിക്കു എത്രവലിയ കാര്യങ്ങൾ ചെയ്തിരിക്കുന്നു എന്നു് ഒരോന്നായി ഓർമ്മയിൽ വരുന്നു. പുരാതനനായ ദൈവത്തിന്റെ ശാശ്വതഭുജങ്ങളുടെ നടത്തിപ്പും താങ്ങലുമല്ലാതെ കണ്മാനില്ല. അവ ഞാൻ വിവരിക്കുന്നില്ല. അതു കപടഭക്തിയും സാക്ഷിപറച്ചിലുമായി വ്യാഖ്യാനിക്കപ്പെട്ടേക്കാം.

എന്റെ മാതാപിതാക്കന്മാർ ഓർത്തോഡോക്സ് വിശ്വാസാചാരങ്ങളിൽ നിഷ്ഠയുള്ളവർ ആയിരുന്നു. സന്ധ്യയ്ക്കും പാതിരാത്രിയ്ക്കും പ്രഭാതത്തിലും വലിയ നോമ്പിൽ ഉച്ചയ്ക്കും എന്റെ വീട്ടിൽ നമസ്കാരം പതിവായിരുന്നു. ഏതെങ്കിലും ഞായറാഴ്ചയോ മാറാനായ പെരുനാളിലോ എന്റെ പിതാവു പള്ളിയിൽ പോകാതിരുന്നതായി എനിക്കു ഓർമ്മയില്ല. അവയൊക്കെയും മക്കൾക്കു മാതൃകയായിരുന്നു.

എനിക്കു പരിചയപ്പെടുവാൻ ഇടയായ ആദ്യത്തെ വൈദികൻ കാരുചിറെ ഗീവറുഗീസു റമ്പാച്ചൻ ആയിരുന്നു. അദ്ദേഹത്തിന്റെ ദൈവഭക്തി, സൗമ്യത, പ്രശാന്തത, ലളിതജീവിതം മുതലായവയൊക്കെയും ബാല്യത്തിൽത്തന്നെ എന്റെ ഹൃദയത്തെ സ്പർശിച്ചു. ഒരു ദയറാക്കാരനായിത്തീരണമെന്ന ആഗ്രഹം അക്കാലത്തു തന്നെ എന്നിൽ അങ്കുരിച്ചു രൂഢമൂലമായതത്രെ. മററാദർശങ്ങൾ എനിക്കൊരിക്കലും ചിന്താവിഷയമേ ആയിരുന്നിട്ടില്ല. ദൈവകൃപയാൽ അതു നിറവേറുകയും ചെയ്തു. "എൻ മനമേ, യഹോവയെ വാഴ്ത്തുക; എന്റെ സർവാന്തരംഗവുമേ അവന്റെ വിശുദ്ധനാമത്തെ

---

ഘട്ടത്തിനപ്പുറത്തുമുള്ള ജനങ്ങൾ "നിങ്ങളിങ്ങോട്ടു കടന്നുവന്നു് ഞങ്ങളെ സഹായിപ്പിൻ" എന്നു് പറയാനിടവരണമെങ്കിൽ, പരിശുദ്ധാത്മാവിന്റെ ശുദ്ധീകരണത്തിനും ശക്തിക്കും നാമോരുത്തരും നമ്മെത്തന്നെ ഏല്പിച്ചു കൊടുക്കുകയല്ലാതെ മററുമാർഗ്ഗമില്ല.

വാഴ്ത്തുക. എൻമനമേ, യഹോവയെവാഴ്ത്തുക. അവൻെറ ഉപകാരങ്ങൾ ഒന്നുംമറക്കയും അരുതു്.

എൻെറ വിദ്യാർത്ഥികാലത്തെക്കുറിച്ചു് ഓർക്കുമ്പോൾ എനിക്കു സന്തോഷമത്രേ ഉള്ളതു്. ക്രൈസ്തവവിദ്യാലയങ്ങളിൽ മാത്രമാണു് എനിക്കു പഠിക്കുവാൻ ഇടയായിട്ടുള്ളതു്. എൻെറ ഗുരുക്കന്മാരൊക്കെയും നല്ലവരും ചുമതലാബോധമുള്ളവരും വിദ്യാർത്ഥികളോടു സ്നേഹമുള്ളവരും ആയിരുന്നു. ഞാൻ 1917—ൽ പതിനാറാമത്തെ വയസ്സിൽ സ്കൂൾഫൈനൽ ജയിച്ചു സെൻറു ബെർക്കുമാൻസു ഹൈസ്കൂൾ വിട്ടപ്പോൾ എനിക്കു സർട്ടിഫിക്കററു തന്നുകൊണ്ടു ഹെഡ്മാസ്റ്റർ ശ്രീ. എം. വി. മരിയദാസുപിള്ള നിറഞ്ഞ കണ്ണുകളോടുകൂടെ യാത്രപറഞ്ഞതു് ഇന്നും ഞാൻ ഓർക്കുന്നു.

"You were the best behaving boy in the class and I was very glad of you. May youfare well."

പിന്നീടു് ഞാൻ പഠിച്ചതു കോട്ടയം സി. എം. എസ്. കോളജിലും തൃശിനാപ്പള്ളി എസ്സ്. പി. ജി. കോളേജിലും ആയിരുന്നു. അക്കാലത്തു കോട്ടയം കോളജ് പ്രിൻസിപ്പാൾ റവറണ്ടു് എഫ്. എൻ. ആസ്കവിത്തും, എസ്സ്. പി. ജി. കോളജ് പ്രിൻസിപ്പാൾ റവറണ്ടു് അല്ലൻ എഫ്. ഗാർഡിനറും ആയിരുന്നു. അവരിരുവരും അസാധാരണസാമർത്ഥ്യവും ആജ്ഞാശക്തിയും ഉള്ളവർ ആയിരുന്നു. രണ്ടിടത്തും ശിക്ഷണബോധം വളരെ ഉയർന്നുനിന്നിരുന്നു. ആ കോളജുകളുടെ ഹോസ്റ്റലുകളിൽ താമസിക്കുമ്പോഴും നമ്മുടെ സഭാചാരങ്ങളിൽ നിന്നു വ്യതിചലിക്കാതിരിക്കുവാൻ ഞാൻ ശ്രദ്ധിച്ചിരുന്നു.

എൻെറ ഇരുപത്തിഒന്നാമത്തെ വയസ്സിൽ ഞാൻ ഒരു ഹൈസ്കൂൾ അദ്ധ്യാപകനായിത്തീർന്നു. ഒരു വർഷം തിരുമൂലപുരം ബാലികാമഠത്തിലും ആറുവർഷംനിക്കോൾസൺ സ്കൂളിലും ഞാൻ പഠിപ്പിച്ചു. അന്നും അവ രണ്ടും ആംഗ്ലേയമഹതികളുടെ മാനേജുമെൻറിലാണു നടത്തപ്പെട്ടിരുന്നതു്. ബാലികാമഠത്തിലെ ഹെഡ്മിസ്ട്രസായിരുന്ന മിസ്സ് ഹോംസിൻെറയും നിക്കോൾസൺ ഹൈസ്കൂളിലെ ഹെഡ്മാസ്റ്ററായിരുന്ന മിസ്റ്റർ ററി. കെ. കുരുവിളയുടേയും കീഴിൽ, സേവനമനുഷ്ഠിക്കുവാൻ സാധിച്ചതു വിദ്യാഭ്യാസകാലത്തേക്കാൾ അറിവും പരിചയവും കണിശവും സമ്പാദിക്കുന്നതിനു സഹായമായിരുന്നു. ക്രിസ്തീയക്കൂട്ടായ്മയിലുള്ള ക്രിസ്തീയ സേവനത്തിൻെറ സന്തോഷവും മാധുര്യവും ആ സ്കൂളിലെന്നപ്രകാരം മററൊരിടത്തും ആസ്വദിക്കുവാൻ എനിക്കു കഴിഞ്ഞിട്ടില്ല. മിസ്സ് ഹോംസ് ഒരു ക്രൈസ്തവമഹതിതന്നെ ആയിരുന്നു. മിസ്റ്റർ ററി. കെ. കുരുവിള എനിക്കു പരിചയപ്പെടുവാനിടയായിട്ടുള്ള മാതൃകാമനുഷ്യരിൽ ഏററവും നല്ലവനും നിഷ്കളങ്കനും ആയിരുന്നു. ആ രണ്ടു വിദ്യാലയങ്ങളിലെയുംസേവനംമൂലംരണ്ടു സമുദായങ്ങളിലേയും പ്രശസ്തരായ അനേകരുമായിപരിചയപ്പെടുന്നതിനു സാധിച്ചതും ഒരു നേട്ടമായി ഞാൻ കരുതുന്നു.

മാസന്തോറും ശമ്പളംകിട്ടിക്കൊണ്ടിരുന്ന ആ ഉദ്യോഗകാലത്തും എൻെറ ബാല്യആദർശംഎന്നിൽ കുടികൊണ്ടിരുന്നു. അതിൻെറ നിറവേറൽ എൻെറ ചിന്താവിഷയവുമായിരുന്നു.

1929—ാമാണ്ടു സ്കൂൾവർഷാവസാനത്തിൽ ഉദ്യോഗം ഉപേക്ഷിച്ചു് വാകത്താനം കാതോലിക്കാ ബാവായിൽനിന്നും സ്വർഗ്ഗാരോഹണപ്പെരുനാളിൽ ശെമ്മാശ്ശുപട്ടം ഏൽക്കുന്നതിനു അദ്ദേഹവുമായി ആലോചിച്ചു നിശ്ചയിച്ചിരുന്നു. എന്നാൽ 1928 ഡിസമ്പർ 17—ാംനു അദ്ദേഹം കടന്നുപോയി. എങ്കിലും മുൻനിശ്ചയപ്രകാരം തന്നെ ഞാൻ ഉദ്യോഗം രാജിവച്ചു സ്കൂൾ വിടുകയും, ഏപ്രിൽ 7—ാംനു വാകത്താനം വലിയ പള്ളിയിൽവച്ചു കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താതിരുമേനിയിൽ നിന്നു ശെമ്മാശ്ശുപട്ടം സ്വീകരിക്കയും ചെയ്തു. (പരിശുദ്ധ കാതോലിക്കാബാവാതിരുമേനിയും അപ്പോൾ സന്നിഹിതനായിരുന്നു.) ഭാവി അനിശ്ചിതമായിരിക്കെ നാടും വീടും ഉദ്യോഗവുമുപേക്ഷിച്ചു സഭാസേവനത്തിനു പുറപ്പെട്ടപ്പോഴത്തെ മനഃപ്രയാസങ്ങൾ നിസ്സാരമായിരുന്നില്ല. കീഴെ ശാശ്വതഭുജങ്ങൾ ഉണ്ടല്ലോ എന്ന ചിന്ത സമാശ്വാസപ്രദമായിരുന്നു. "ലോകമേ യാത്ര" എന്നു് എനിക്കു തോന്നി.

പിന്നീടു് ഒന്നര വർഷത്തോളം ഞാൻ പഴയസിമ്മനാരിയിൽ താമസിച്ചു സുറിയാനി പഠിച്ചു. എൻെറ മല്പാന്മാർ ദിവ്യശ്രീമാന്മാരായ മട്ടയ്ക്കൽ അലക്സന്ത്രയോസ് അച്ചനും ചെറിയ മഠത്തിൽ സ്ക്കറിയാ അച്ചനും ആയിരുന്നു. അവരിരുവരും എത്രയും ഉത്തമന്മാരായ രണ്ടു പുരോഹിതന്മാരായിരുന്നു. അവർ ഇപ്പോൾ ഇല്ല. "Rest eternal grant unto them. O Lord, and let light perpetual shine upon them.

ഉന്നതവൈദികവിദ്യാഭ്യാസാർത്ഥം വീണ്ടും ഒരു വിദ്യാർത്ഥിയാവാൻ തക്കപ്രായം എനിക്കു കടന്നിരുന്നു. അതിനു തക്ക കഴിവുകൾ എനിക്കു ഇല്ലായിരുന്നതിനാൽ അതിനു ഞാൻ ശ്രദ്ധിച്ചതുമില്ല. എന്നാൽജനങ്ങൾ വിദ്യാഭ്യാസത്തിൽ ഉയർന്നു വരുമ്പോൾ എന്നെപ്പോലെയുള്ള വൈദികർ അവരെക്കാൾ താണുനിൽക്കുന്നതു ധൈര്യമായ സേവനത്തിനു ഒരു തടസ്സമാണെന്നു കാലം കടക്കവെ എനിക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ടു്. പഴയസിമ്മനാരിയിൽ സുറിയാനി പഠിച്ചുകൊണ്ടിരുന്നപ്പോൾ അവധിക്കാലങ്ങളിലൊക്കെയും എൻെറ സങ്കേതം പാമ്പാടിദയറാ ആയിരുന്നു എന്നതു കൃതജ്ഞതാപൂർവം ഞാൻ സ്മരിക്കുന്നു.

---

(12-ാംപേജ് തുടർച്ച)

പ്പോലെ ഇല്ലാതിരുന്ന കാലത്താണല്ലോ വിശുദ്ധ ഇഗ്നാത്തിയോസ്സഭയുടെ കാതോലികസ്വഭാവത്തെപ്പററി ആദ്യമായി പറഞ്ഞതു്. അതിനാൽ സഭയുടെ സാർവത്രികത എന്നു പറയുന്നതു വെറും ഭൂമിശാസ്ത്രപരമായ ഒന്നല്ലെന്നും ഓർത്തിരിക്കണം.

4. ഉദ്ദേശത്തിലും ലാക്കിലും സുവിശേഷവേലയിലും സഭയ്ക്കു് ഒരു കാതോലികത്വം ഉണ്ടു്. രാജ്യത്തിൻെറ സുവിശേഷം സകല ജാതികൾക്കും സാക്ഷ്യമായി ഭൂലോകത്തിലൊക്കെയും പ്രസംഗിക്കപ്പെടും; അപ്പോൾ അവസാനം വരും. (മത്തായി 24. 14) എന്ന കർത്താവിൻെറ അരുളപ്പാടിൽ സഭയുടെ സാർവത്രികതയുടെ ഒരു വശം പ്രസ്പഷ്ടമാക്കിയിരിക്കുന്നു. ഇതിൽനിന്നു മനസ്സിലാക്കുന്നതു് ലോകവ്യാപകമായരീതിയിൽ സഭയുടെ നിർമ്മലസുവിശേഷം പ്രസംഗിക്കപ്പെടണമെന്നുള്ളതാണു്. തൽഫലമായി ഹൃദയമാററം ഉണ്ടാകുന്ന സത്യവിശ്വാസികളെ കൂട്ടിച്ചേർത്തു് മിശിഹാതമ്പുരാൻ തൻെറ കാതോലികസഭയെ പണിതുകൊണ്ടിരിക്കും.

## മതസ്വാതന്ത്ര്യം

ഒരു മതേതരരാഷ്ട്രമായ ഇൻഡ്യയിൽഏതൊരു വ്യക്തിക്കുംയുക്തമെന്നുതോന്നുന്ന മതം ആചരിക്കുവാൻ പരിപൂർണ്ണസ്വാതന്ത്ര്യമുണ്ടെന്നു് ഇൻഡ്യൻ പ്രധാനമന്ത്രി ശ്രീ നെഹ്റു നവംബർ 1-ീനു-അഹമ്മദ്ബാദിൽവച്ചു് ഒന്നുകൂടി പ്രസ്താവിച്ചിരിക്കുന്നു.

No. 49 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

നിഖ്യാവിശ്വാസപ്രമാണം 36.

## സഭയുടെ കാതോലികസ്വഭാവം

(റെവ. ഡീക്കൻ എം. വി. ജോർജ്ജ്)

ഇങ്ങനെ പലവിധത്തിൽ സഭയ്ക്കു വി: വേദപുസ്തകത്തിൽ നിർവചനങ്ങൾ പറഞ്ഞിട്ടുണ്ട്. സഭയുടെ സ്വഭാവമായി നാലു കാര്യങ്ങൾ നിഖ്യാവിശ്വാസപ്രമാണത്തിലും എടുത്തുപറഞ്ഞിരിക്കുന്നു. അവ സഭയുടെ കാതോലികത്വം, ശ്ലൈഹികത്വം, ഏകത്വം, വിശുദ്ധി എന്നിവകളാണ്. അവയിൽ ആദ്യത്തേതായ കാതോലികത്വം എന്നതിന്റെ അർത്ഥം സാർവത്രികത അഥവാ പ്രാപഞ്ചികത്വം എന്നാണ്. (Universality) ആദ്യമായി ഈ വാക്ക് സഭയെക്കുറിച്ചു ഉപയോഗിച്ചതു് പരിശുദ്ധനായ ഇഗ്നാത്തിയോസ് (107 A. D.) ആയിരുന്നു. ഇദ്ദേഹം യോഹന്നാൻ സുവിശേഷകന്റെ ശ്രമഫലമായി ക്രിസ്ത്യാനിയായിത്തീർന്ന ആളും അന്ത്യോഖ്യായിലെ ബിഷപ്പും ആയിരുന്നു. പ്രാദേശികമായി സ്ഥിതിചെയ്തിരുന്ന ചെറിയ ചെറിയ സഭകൾ എല്ലാം ഉൾപ്പെടുത്തിയുള്ള കാതോലിക സഭയെക്കുറിച്ചു അദ്ദേഹം ആദ്യമായി എഴുതി. ഈ വാക്കിനു് താഴെപ്പറയുന്ന അർത്ഥവ്യാപ്തി ഉണ്ട്. (1) വിശ്വാസകാര്യങ്ങളിൽ വേദവിപരീതികൾക്കെതിരായുള്ള സഭയുടെ പൊതുവായ നിലപാട്. അവിടവിടെയായി പുതുതായി മുളച്ചുകൊണ്ടിരുന്ന ദുരുപദേശങ്ങൾ കാതോലികസഭ ചെറുത്തും വെറുത്തും നിന്നു.

സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസം എന്നുള്ളതാണ് സഭയുടെ യഥാർത്ഥ കാതോലികത്വം. അസത്യം ആരുപറഞ്ഞാലും അതു കാതോലികമായിരിക്കുന്നതല്ല. എണ്ണത്തിലും വണ്ണത്തിലുമല്ലാ പിന്നെയോ സ്വഭാവത്തിലും വിശ്വാസത്തിലുമാണ് സഭയുടെ ശരിയായ കാതോലികത്വം അടങ്ങിയിരിക്കുന്നതു്. ഏതെങ്കിലും ഒരു സഭാവിഭാഗത്തിനു ഏറ്റവുമധികം അംഗങ്ങൾ ഉള്ളതുകൊണ്ട് അതു മാത്രം കാതോലികമാണെന്നു പറഞ്ഞുകൂടാ. പിതാക്കന്മാർക്ക് ഒരിക്കലായി ഭരമേൽപിച്ചിരുന്ന വിശ്വാസത്തോടുകൂടി കൂട്ടിച്ചേർക്കാതെയും അതിൽ നിന്നും വെട്ടിക്കുറക്കാതെയും നിൽക്കുന്ന സഭ ഏതോ അതാണ് യഥാർത്ഥത്തിലുള്ള കാതോലിക്കാസഭ. അംഗങ്ങളുടെ എണ്ണം വർദ്ധിപ്പിക്കുവാനായി വിശ്വാസത്തെ ഇഷ്ടാനുസരണം ലാഘവപ്പെടുത്തി ഉണ്ടാകുന്ന സംഖ്യാവർദ്ധനവിനെതിരായിട്ട് കർത്താവു തന്നെ കല്പിച്ച ഒരു വാചകം ക്രിസ്ത്യാനികൾ എന്നഭിമാനിക്കുന്നവർ പോലും ഓർത്തിരിക്കേണ്ടതാണ്. അതായതു നാശത്തിലേക്കു പോകുന്ന വാതിൽ വീതിയുള്ളതും വഴി വിശാലവും അതിൽക്കൂടി കടക്കുന്നവർ അനേകരാകുന്നു; ജീവങ്കലേക്കു പോകുന്ന വാതിൽ ഇടുക്കവും വഴി ഞെരുക്കമുള്ളതും അതു കണ്ടെത്തുന്നവർ ചുരുക്കമത്രേ. (മത്തായി 7: 13, 14) ഈ വാക്യം ഇപ്പോൾ ഉദ്ധരിച്ചതു് സഭയിൽ യഥാർത്ഥ സുവിശേഷവേലകൊണ്ട് ആളുകളെ ചേർക്കുന്നതിനെതിരായിട്ടല്ല പിന്നെയോ വ്യക്തികളുടെ മനസ്സു മാറ്റാതെ ഇരയിട്ടു മീൻ പിടിക്കുന്ന സമ്പ്രദായത്തിനെതിരായിട്ടു മാത്രമാണ്. സത്യവിശ്വാസമില്ലാത്ത സാർവത്രികത കാതോലികമല്ല. യേശുക്രിസ്തു ലോകരക്ഷിതാവായാൽ സഭയിൽ ബർബ്ബരനും ശകനും, ദാസനും, സ്വതന്ത്രനും എന്നിത്യാദി വ്യത്യാസം പാടില്ല. (ഗലാത്യർ 3: 28, കൊലോസ്യർ 3: 10, 11) നിങ്ങൾ ഭൂലോകമൊക്കെയും പോയി സലക സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ എന്നായിരുന്നുവല്ലോ നമ്മുടെ കർത്താവിന്റെ അന്ത്യശാസനം. (മത്തായി 28: 19) മർക്കോസ് (16: 15)

(3) ഭൂമിശാസ്ത്രപരമായി സഭയ്ക്കു ഒരു സാർവത്രികതയുണ്ട്. ഇതു് കാലങ്ങൾ ചെല്ലുംതോറും വർദ്ധിച്ചുകൊണ്ടിരിക്കുന്നുവെന്നുള്ളതു ചാരിതാർത്ഥ്യജനകമത്രേ. ഈ ഇരുപതാം നൂറ്റാണ്ടിൽ പസഫിക്ക് സമുദ്രത്തിലെ ചെറിയ ചെറിയ വീട്ട മുതൽ ലോകത്തിന്റെ അഞ്ചു വൻകരകളിലും സഭ അതിന്റെ ചിറകുകൾ വിരിച്ചിട്ടുണ്ട്. എങ്കിലും ഭാരതത്തിൽ രണ്ടു ശതമാനവും ചൈനായിൽ ഒരു ശതമാനവും ജപ്പാനിൽ മൂന്നു ശതമാനവും മാത്രമേ ക്രിസ്ത്യാനികൾ ഉള്ളു എന്നുള്ളതും വിസ്മരിച്ചുപോകരുതു്. ഭൂമിശാസ്ത്രപരമായ കാതോലികത്വം ഇന്നേ

(ശേഷം 11-ാം പേജിൽ)



Printed and Published by N. M. Abraham B. A, at the Malayala Manorama Press, Kottayam.